# തത്ത്വബോധം

## ഭാഷാനുവാദസഹിതം

ബ്രഹ്മശ്രീ സദാനന്ദസ്വാമികള്‍

ഈ പുണ്യഗ്രന്ഥത്തിന്റെ കര്‍ത്താവ് ബ്രഹ്മശ്രീ സദാനന്ദസ്വാമികള്‍ക്കും ഇതിന്റെ പ്രസാധകരായ സദാനന്ദപ്രസിനും നന്ദി രേഖപ്പെടുത്തുന്നു.

# തത്ത്വബോധം

(ഭാഷാനുവാദസഹിതം)

ബ്രഹ്മശ്രീ സദാനന്ദസ്വാമികൾ

Printed at:

Sadananda Press, Sadanandapuram,

4th Edition Copies-500

Price Rs. 8

2004

# പ്രസ്താവന

ദുഃഖഭൂയിഷ്ഠമായ സംസാരസമുദ്രത്തിന്റെ തിരമാലകളിൽപെട്ടു് അത്യധികം ക്ലേശിച്ചുഴലുന്ന മർത്ത്യജീവികളുടെ പേരിൽ കരുണതോന്നി, ആദിശങ്കരാചാര്യസ്വാമികൾ മോക്ഷോപായങ്ങളായ പ്രസ്ഥാനത്രയഭാഷ്യം തുടങ്ങി അനവധി ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുള്ളതു് സുപ്രസിദ്ധമാണല്ലോ. അവ അത്യന്തം മേധാവികൾക്കല്ലാതെ, മന്ദബുദ്ധികൾക്കു് ദുർഗ്രഹമായേക്കും എന്നു ശങ്കിച്ചു് അല്പപ്രജ്ഞന്മാർക്കുപോലും അനായാസേന പരമാത്മജ്ഞാനം ലഭിക്കുന്നതിനു് ഉതകത്തക്കവണ്ണം സ്വാമികളാൽ രചിക്കപ്പെട്ടതാകുന്നു ഈ തത്ത്വബോധം എന്ന ശാസ്ത്രം.

ആത്മാനാത്മവിചാരം ചെയ്‌വാൻ ആരംഭിക്കുന്നവർക്കു് ഈ ഗ്രന്ഥം ഏറ്റവും ഉപയോഗപ്രദമാണെന്നു് പ്രസ്തുത ഗ്രന്ഥം പാരായണം ചെയ്യുന്നവർക്കെല്ലാം നിഷ്പ്രയാസം ബോദ്ധ്യപ്പെടുന്നതാകുന്നു. പ്രകൃതഗ്രന്ഥം, സദാനന്ദവിലാസം 3-ാം വാല്യം 11-ാം, 12-ാം ലക്കം മാസികയിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതാണു്. പുസ്തകരൂപേണ പ്രസിദ്ധപ്പെടുത്തുന്നതായാൽ, വിദ്യാർത്ഥികൾ തുടങ്ങി എല്ലാവർക്കും ഒരുപോലെ പ്രയോജനപ്പെടുവാൻ ഇടയുള്ളതാകകൊണ്ടു് ഇതിനെ ലഘുവായ വിലയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

എന്നു്, സകലലോകയോഗക്ഷേമപ്രവർത്തകൻ,

**സദാനന്ദസ്വാമി.**

# ഒരു വാക്കു്

യാതനകളും വേദനകളും മററു വൈഷമ്യങ്ങളും നേരിട്ടുകൊണ്ടിരിക്കുന്ന ഈ മായാലോകത്തു് യാതൊരു ഗത്യന്തരമില്ലാതെ നട്ടംതിരിഞ്ഞുകൊണ്ടിരിക്കുന്ന മനുഷ്യർക്കെല്ലാവർക്കും പരമഹംസ പരിവ്രാജകാചാര്യനായ ബ്രഹ്മശ്രീ **സദാനന്ദസ്വാമി തിരുവടികളുടെ** ഈ ലേഖനം വായിച്ചു് അതിൽ പറഞ്ഞിട്ടുള്ള കാര്യങ്ങൾ അനുഷ്ഠിക്കുന്നതു് ആശ്വാസംതരുന്നതാണു് എന്നുള്ളതിൽ സംശയമില്ല. ഇദ്ദേഹത്തിന്റെ ആത്മീയതയും മഹത്വവും മററുള്ളവർക്കു് പകർന്നുകൊടുത്തു് ആത്മീയതലത്തിലേക്കു് അവരുടെ എല്ലാവരുടെയും ജീവിതരീതി ക്രമപ്പെടുത്താൻ ഉപയുക്തമാകത്തക്കവണ്ണം ഈ ലേഖനത്തിനു് കഴിവുണ്ടാകുമാറാകട്ടെ എന്നു് സമാശ്വസിക്കുന്നു.

**സ്വാമി ചിദാനന്ദഭാരതി.**

# തത്ത്വബോധം

## (ഭാഷാനുവാദസഹിതം)

ശ്രീഗുരുഭ്യോ നമഃ

സാധനചതുഷ്ടയസമ്പന്നാനാമധികാരിണാം മോക്ഷസാധനഭൂതം തത്ത്വവിവേകപ്രകാരം വക്ഷ്യാമഃ (സാധനചതുഷ്ടയസമ്പന്നന്മാരായ അധികാരികൾക്ക് മോക്ഷസാധനമായ തത്ത്വവിവേകപ്രകാരത്തെ പറയാം)

ചോദ്യം:— സാധനചതുഷ്ടയം കിം? (സാധനചതുഷ്ടയമെന്നതു് എന്താകുന്നു?)

ഉത്തരം:— 1. നിത്യാനിത്യവസ്തുവിവേകഃ 2. ഇഹാമുത്രാർത്ഥഫലഭോഗവിരാഗഃ 3. ശമാദിഷട്കസമ്പത്തിഃ 4. മുമുക്ഷുത്വം ചേതി ॥ (1. നിത്യാനിത്യവസ്തുവിവേകം 2. ഇഹാമുത്രാർത്ഥഫലഭോഗവിരാഗം. 3. ശമാദിഷട്കസമ്പത്തി. 4. മുമുക്ഷുത്വം എന്നിവയാകുന്നു.)

ചോ:— നിത്യാനിത്യവസ്തുവിവേകഃ കഃ? (നിത്യാനിത്യവസ്തുവിവേകം എന്നതു് എന്താകുന്നു?)

ഉത്തരം:— നിത്യവസ്ത്വേകം ബ്രഹ്മ തദ്വ്യതിരിക്തം സർവ്വമനിത്യം । അയമേവ നിത്യാനിത്യവസ്തുവിവേകഃ

(ന്നോയ ബ്രഹ്മം നിത്യവസ്തു; അതിനന്യമായവ യെല്ലാം അനിത്യവസ്തു എന്നുള്ളതത്രെ നിത്യാനിത്യ വസ്തുവിവേകം.)

ചോ:—വിരാഗഃ കഃ? (വിരാഗമെന്നതു് എന്താണു്?)

ഉ:—ഇഹസ്വർഗ്ഗഭോഗേഷു ഇച്ഛാരാഹിത്യം (ഇഹലോക പരലോകഭോഗങ്ങളിൽ ഇച്ഛയില്ലായ്മയാകുന്നു.)

ചോ:—ശമാദിഷട്കസമ്പത്തിഃ കാ? (ശമാദിഷട്കസ മ്പത്തിയെന്നതു് എന്താകുന്നു?)

ഉ:—ശമോ ദമ ഉപരതിസ്തിതിക്ഷാ ശ്രദ്ധാ സമാധാനം ചേതി ॥ (1. ശമം; 2. ദമം; 3. ഉപരതി; 4. തിതിക്ഷ; 5. ശ്രദ്ധ; 6. സമാധാനം എന്നിവയാകുന്നു.)

ചോ:—ശമഃ കഃ? (ശമം എന്നതു് എന്താകുന്നു?)

ഉ:—മനോനിഗ്രഹഃ ॥ (മനസ്സിനെ അടക്കുന്നതാകുന്നു)

ചോ—ദമഃ കഃ? (ദമം എന്നതു് എന്താകുന്നു?)

ഉ:—ചക്ഷുരാദി ബാഹ്യേന്ദ്രിയ നിഗ്രഹഃ ॥ (കണ്ണുമുതലായ ബാഹ്യേന്ദ്രിയങ്ങളെ അടക്കുന്നതാകുന്നു)

ചോ:—ഉപരമഃ കഃ? (ഉപരതി [ഉപരമം] എന്നതു് എന്താകുന്നു?)

ഉ:—സ്വധർമ്മാനുഷ്ഠാനമേവ ॥ (സ്വധർമ്മാനുഷ്ഠാനം തന്നെ [സന്യാസംതന്നെ] അതായതു് ബാഹ്യധർമ്മ ങ്ങളിൽനിന്നും വേർപെടുന്നതുതന്നെ ഉപരതിയാകു ന്നു എന്നർത്ഥം.)

ചോ:—തിതിക്ഷാ കാ? (തിതിക്ഷ എന്നതു് എന്താകുന്നു.)

ഉ:—ശീതോഷ്ണസുഖദുഃഖാദിസഹിഷ്ണുത്വം ॥ (തണുപ്പു്, ചൂടു്, സുഖം, ദുഃഖം ഇവയിലുള്ള സഹനശീലമാകു ന്നു.)

ചോ:—ശ്രദ്ധാ കീദൃശീ? (ശ്രദ്ധ എന്നതെന്താകുന്നു?)

ഉ:—ഗുരുവേദാന്തവാക്യാദിഷു വിശ്വാസഃ ശ്രദ്ധാ (ഗുരുവാക്യം വേദാന്തവാക്യം മുതലായവയിൽ ഉണ്ടാകുന്ന വിശ്വാസമാകുന്നു ശ്രദ്ധ.)

ചോ:—സമാധാനം കിം? (സമാധാനമെന്നതു് എന്താകുന്നു?)

ഉ:—ചിത്തൈകാഗ്ര്യം ॥ (ചിത്തത്തെ ശ്രവണത്തിലും ധ്യാനത്തിലും ഏകാഗ്രമായി നിറുത്തുന്നതാകുന്നു.)

ചോ:—മുമുക്ഷുത്വം കിം? (മുമുക്ഷുത്വമെന്നതു് എന്താകുന്നു.?)

ഉ:—മോക്ഷോ മേ ഭൂയാദിതീച്ഛാ ॥ (മോക്ഷം എനിക്കുണ്ടാകണമെന്നുള്ള ഇച്ഛയാകുന്നു.

ഏതൽ സാധനചതുഷ്ടയം ॥ തതസ്തത്ത്വവിവേകസ്യാധികാരിണോ ഭവന്തി ॥ (ഇതത്രേ സാധനചതുഷ്ടയം. ഇതിനെ പ്രാപിച്ചവർ തത്ത്വവിവേകത്തിന്നു് അധികാരികളായിത്തീരുന്നു.)

ചോ:—തത്ത്വവിവേകഃ കഃ? (തത്ത്വവിവേകമെന്നതു് എന്താകുന്നു?)

ഉ:—ആത്മാസത്യസ്തദന്യത്സർവം മിഥ്യേതി ॥ (ആത്മാവു് സത്യവും അതിന്നന്യമായതെല്ലാം മിഥ്യയുമെന്നുള്ള നിശ്ചയമാകുന്നു.)

ചോ:—ആത്മാ കഃ? (ആത്മാവെന്നതു് എന്താകുന്നു?)

ഉ:—സ്ഥൂലസൂക്ഷ്മകാരണശരീരാദ്വ്യതിരിക്തഃ പഞ്ചകോശാതീതഃ സൻ അവസ്ഥാത്രയസാക്ഷീ സച്ചിദാനന്ദസ്വരൂപഃ സൻ യസ്തിഷ്ഠതി സ ആത്മാ (സ്ഥൂലസൂക്ഷ്മ കാരണശരീരങ്ങൾക്കു് അന്യമായി, പഞ്ചകോശങ്ങൾക്കു് അതീതമായി, അവസ്ഥാത്രയസാ

ക്ഷിയായി സച്ചിദാനന്ദസ്വരൂപമായി സ്ഥിതിചെയ്യുന്നതു യാതൊന്നാകുന്നുവോ അതത്രെ ആത്മാവു്.)

ചോ:—സ്ഥൂലശരീരം കിം? (സ്ഥൂലശരീരമെന്നതു് എന്താകുന്നു?)

ഉ:—പഞ്ചീകൃതപഞ്ചമഹാഭൂതൈഃ കൃതം സത്കർമ്മജന്യം സുഖദുഃഖാദിഭോഗായതനം ശരീരം ജായതേ അസ്തി വർദ്ധതേ വിപരിണമതേ അപക്ഷീയതേ വിനശ്യതീതി ഷഡ്വികാരമേതൽ സ്ഥൂലശരീരം. (പഞ്ചീകൃതപഞ്ചമഹാഭൂതങ്ങളാൽ സൃഷ്ടിക്കപ്പെട്ടതും, കർമ്മത്താൽ ഉണ്ടായതും, സുഖദുഃഖാദിഭോഗത്തിനു് നിദാനമായതും, ജനിക്കുക, ഇരിക്കുക, വളരുക, പരിണമിക്കുക, ക്ഷയിക്കുക, നശിക്കുക, എന്നീ ആറു വികാരങ്ങളോടുകൂടിയതും ആയ ഈ ശരീരം സ്ഥൂലശരീരമാകുന്നു.)

ചോ:—സൂക്ഷ്മശരീരം കിം? (സൂക്ഷ്മശരീരം എന്നതു് എന്താകുന്നു?)

ഉ:—അപഞ്ചീകൃതപഞ്ചമഹാഭൂതൈഃ കൃതം സത്കർമ്മജന്യം സുഖദുഃഖാദിഭോഗസാധനം പഞ്ചജ്ഞാനേന്ദ്രിയാണി പഞ്ചകർമ്മേന്ദ്രിയാണി പഞ്ചപ്രാണാദയഃ മനശ്ചൈകം ബുദ്ധിശ്ചൈകാ ഏവം സപ്തദശകലാഭിഃ സഹ യത്തിഷ്ഠതി തൽ സൂക്ഷ്മശരീരം. (അപഞ്ചീകൃതപഞ്ചമഹാഭൂതങ്ങളാൽ സൃഷ്ടിക്കപ്പെട്ടതും, കർമ്മത്താൽ ഉദയമായതും, സുഖദുഃഖാദിഭോഗത്തിനു് സാധനമായതും, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു്, കർമ്മേന്ദ്രിയങ്ങൾ അഞ്ചു്, പ്രാണാദി അഞ്ചു്, മനസ്സു് ഒന്നു്, ബുദ്ധി ഒന്നു് ഇങ്ങനെ പതിനേഴു കലകളോടുകൂടിയിരിക്കുന്നതുമാകുന്നു സൂക്ഷ്മശരീരം.)

ചോ:—ജ്ഞാനേന്ദ്രിയാണി കാനി? (ജ്ഞാനേന്ദ്രിയങ്ങൾ എന്താകുന്നു?)

ഉ:—ശ്രോത്രം, ത്വക്, ചക്ഷുഃ, രസനാ, ഘ്രാണം ഇതി പഞ്ച ജ്ഞാനേന്ദ്രിയാണി || (ശ്രോത്രം, ത്വക്, ചക്ഷുസ്സ്, രസന, ഘ്രാണം എന്നീ അഞ്ചും ജ്ഞാനേന്ദ്രിയങ്ങളാകുന്നു.)

ചോ:—ജ്ഞാനേന്ദ്രിയാധിദേവതാഃ കാഃ (ജ്ഞാനേന്ദ്രിയങ്ങളുടെ അധിദേവതകൾ ഏവയാകുന്നു.)

ഉ:—ശ്രോത്രസ്യ ദിഗ്ദേവതാ | ത്വചോ വായുഃ | ചക്ഷുഷഃ സൂര്യഃ | രസനായാഃ വരുണഃ | ഘ്രാണസ്യ അശ്വിനൌ ഇതി ജ്ഞാനേന്ദ്രിയ ദേവതാഃ ||
(ശ്രോത്രത്തിന്നു ദിക്കും, ത്വക്കിന്നു വായുവും, ചക്ഷുസ്സിന്നു സൂര്യനും, രസനയ്ക്കു വരുണനും ഘ്രാണത്തിന്നു് അശ്വനീകുമാരന്മാർ ഇവരും ദേവതകളാകുന്നു.)

ചോ:—ജ്ഞാനേന്ദ്രിയവിഷയാഃ കേ? (ജ്ഞാനേന്ദ്രിയങ്ങളുടെ വിഷയങ്ങൾ ഏവ?)

ഉ:—ശ്രോത്രസ്യ വിഷയഃ ശബ്ദഗ്രഹണം | ത്വചോ വിഷയഃ സ്പർശഗ്രഹണം | ചക്ഷുഷോ വിഷയഃ രൂപഗ്രഹണം | രസനായാഃ വിഷയഃ രസഗ്രഹണം | ഘ്രാണസ്യവിഷയോ ഗന്ധഗ്രഹണം | ഇതി. (ശ്രോത്രത്തിന്നു് വിഷയം ശബ്ദത്തെ ഗ്രഹിക്കുക, ത്വക്കിന്ന് വിഷയം സ്പർശത്തെ ഗ്രഹിക്കുക, ചക്ഷുസ്സിന്നു വിഷയം രൂപത്തെ ഗ്രഹിക്കുക, രസനയ്ക്കു് വിഷയം രസത്തെ ഗ്രഹിക്കുക, ഘ്രാണത്തിന്നു വിഷയം ഗന്ധത്തെ ഗ്രഹിക്കുക ഇപ്രകാരമാകുന്നു.)

ചോ:—കർമ്മേന്ദ്രിയാണി കാനി? (കർമ്മേന്ദ്രിയങ്ങൾ ഏവ?)

ഉ:—വാക്പാണിപാദപായൂപസ്ഥാനീതി പഞ്ചകർമ്മേന്ദ്രിയാണി || (വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നീ അഞ്ചും കർമ്മേന്ദ്രിയങ്ങൾ ആകുന്നു )

ചോ:—കർമ്മേന്ദ്രിയാധിദേവതാഃ കാഃ? (കർമ്മേന്ദ്രിയങ്ങളുടെ അധിദേവതകൾ ആരാകുന്നു?)

ഉ:—വാചോ ദേവതാ വഹ്നിഃ | ഹസ്തയോരിന്ദ്രഃ പാദയോർവ്വിഷ്ണുഃ | പായോർമൃത്യുഃ | ഉപസ്ഥസ്യ പ്രജാപതിഃ | ഇതി കർമ്മേന്ദ്രിയദേവതാ || (വാക്കിന്ന് അഗ്നിയും, പാണിക്ക് ഇന്ദ്രനും, പാദങ്ങൾക്ക് വിഷ്ണുവും, പായുവിന്ന് (ഗുദത്തിന്) യമനും, ഉപസ്ഥത്തിന്ന് പ്രജാപതിയും [ബ്രഹ്മാവും] ദേവതകൾ ആകുന്നു.)

ചോ:—കർമ്മേന്ദ്രിയവിഷയാഃ കേ? (കർമ്മേന്ദ്രിയങ്ങളുടെ വിഷയങ്ങൾ എന്തെല്ലാം?)

ഉ:—വാചോവിഷയഃ ഭാഷണം | പാണ്യോർവ്വിഷയഃ വസ്തുഗ്രഹണം | പാദയോർവിഷയഃ ഗമനം | പായോർവിഷയഃ മലത്യാഗഃ | ഉപസ്ഥസ്യവിഷയഃ ആനന്ദ ഇതി|| (വാക്കിന്നു വചനവും, പാണിക്ക് വസ്തുക്കളുടെ ഗ്രഹണവും, പാദത്തിന്നു നടപ്പും, പായുവിന്ന് മലവിസർജ്ജനവും, ഉപസ്ഥത്തിന്ന് ആനന്ദവും വിഷയങ്ങൾ ആകുന്നു?)

ചോ:—കാരണശരീരം കിം? (കാരണശരീരം എന്നതു് എന്താകുന്നു?)

ഉ:—അനിർവാച്യാനാദ്യവിദ്യാരൂപം ശരീരദ്വയസ്യ കാരണമാത്രം സത് സ്വസ്വരൂപജ്ഞാനം നിർവികല്പസ്വരൂപം യദസ്തി തത് കാരണശരീരം || അനിർവാച്യമായും, അനാദിയായും, അവിദ്യാരൂപമായും, ശരീരം രണ്ടിനും കാരണമാത്രമായും ഇരിക്കുന്ന

സ്വസ്വരൂപജ്ഞാനമായ നിർവികല്പസ്വരൂപം യാതൊന്നാണോ അതാകുന്നു കാരണശരീരം.)

ചോ:—അവസ്ഥാത്രയം കിം? (മൂന്നവസ്ഥകൾ ഏതാകുന്നു?)

ഉ:—ജാഗ്രൽ സ്വപ്നസുഷുപ്ത്യവസ്ഥാഃ || ജാഗ്രൽ, സ്വപ്നം, സുഷുപ്തി എന്നീ മൂന്നാണു് അവകൾ.)

ചോ:—ജാഗ്രദവസ്ഥാ കാ? (ജാഗ്രദവസ്ഥ എന്നതു് എന്താകുന്നു?)

ഉ:—ശ്രോത്രാദി ജ്ഞാനേന്ദ്രിയൈഃ ശബ്ദാദിവിഷയാഃ ജ്ഞായന്തേ ഇതി യത് സാ ജാഗ്രദവസ്ഥാ ||(ശ്രോത്രം മുതലായ ജ്ഞാനേന്ദ്രിയങ്ങളെക്കൊണ്ടു് ശബ്ദം മുതലായ വിഷയങ്ങൾ അറിയപ്പെടുന്നു എന്നതു യാതൊന്നാണോ അതുതന്നെയാകുന്നു ജാഗ്രദവസ്ഥ.)

ചോ:—ജാഗ്രദവസ്ഥാഭിമാനീ കഃ? (പ്രസ്തുത അവസ്ഥാഭിമാനിയായുള്ള ആത്മാവിന്റെ പേരെന്തു്?

ഉ:—സ്ഥൂലശരീരാഭിമാനി ആത്മാ വിശ്വ ഇത്യുച്യതേ || (ഈ അവസ്ഥയിൽ സ്ഥൂലശരീരാഭിമാനിയായിരിക്കുന്ന ആത്മാവു് വിശ്വൻ എന്നു പറയപ്പെടുന്നു.)

ചോ:—സ്വപ്നാവസ്ഥാ കാ? (സ്വപ്നാവസ്ഥ എന്നതു് എന്താണു്?)

ഉ:—ജാഗ്രദവസ്ഥായാം യദ്ദൃഷ്ടം യച്ഛ്രുതം തജ്ജനിതവാസനയാ നിദ്രാസമയേ യഃ പ്രപഞ്ചഃ പ്രതീയതേ സാ സ്വപ്നാവസ്ഥാ || (ജാഗ്രദവസ്ഥയിൽ കാണപ്പെട്ടവകളാലും കേൾക്കപ്പെട്ടവകളാലും മററും ഉണ്ടായ

വാസനയാൽ നിദ്രാസമയത്തിൽ യാതൊരു പ്രപഞ്ചം സിദ്ധിക്കപ്പെടുന്നുവോ അതു് സ്വപ്നാവസ്ഥയാകുന്നു.)

ചോ:— സ്വപ്നാവസ്ഥാഭിമാനീ കഃ? (ഈ അവസ്ഥയുടെ അഭിമാനി ആരാകുന്നു?)

ഉ:— സൂക്ഷ്മശരീരാഭിമാനീ ആത്മാ തൈജസ ഇത്യുച്യതേ || (സൂക്ഷ്മശരീരാഭിമാനിയായ ആത്മാവു് തൈജസനെന്നു പറയപ്പെടുന്നു.)

ചോ:— സുഷുപ്ത്യവസ്ഥാ കാ? (സുഷുപ്ത്യവസ്ഥയെന്നതു് എന്താകുന്നു?)

ഉ:— അഹം കിമപി ന ജാനാമി സുഖേന മയാ നിദ്രാനുഭൂയത ഇതി സുഷുപ്ത്യവസ്ഥാ || (ഞാൻ യാതൊന്നും അറിയുന്നില്ല. നിദ്ര എന്നാൽ സുഖമാകുംവണ്ണം അനുഭവിക്കപ്പെടുന്നു എന്ന വിചാരത്തിന്നു നിദാനമായ അനുഭവകാലമത്രെ സുഷുപ്ത്യവസ്ഥ.)

ചോ:— സുഷുപ്ത്യവസ്ഥാഭിമാനീ കഃ? (ഈ അവസ്ഥയുടെ അഭിമാനി ആരാകുന്നു?

ഉ:— കാരണശരീരാഭിമാനീ ആത്മാ പ്രാജ്ഞ ഇത്യുച്യതേ || (ഈ അവസ്ഥയിൽ കാരണശരീരാഭിമാനിയായ ആത്മാവു് പ്രാജ്ഞൻ എന്നു പറയപ്പെടുന്നു.

ചോ:— പഞ്ചകോശാഃ കേ? (പഞ്ചകോശങ്ങൾ എന്നതു് എന്താകുന്നു?)

ഉ:— അന്നമയഃ പ്രാണമയഃ മനോമയഃ വിജ്ഞാനമയഃ ആനന്ദമയശ്ചേതി || (അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നിവയാകുന്നു.)

ചോ:—അന്നമയഃ കഃ? (അന്നമയകോശം എന്നതു് എന്താകുന്നു?)

ഉ:—അന്നരസേനൈവ ഭൂത്വാ അന്നരസേനൈവവൃദ്ധിം
പ്രാപ്യ അന്നരൂപപൃഥിവ്യാം യദ്വിലീയതേ തദന്ന
മയഃ കോശഃ, സ്ഥൂലശരീരം. || (അന്നരസത്താൽ,
ഉണ്ടായി, അന്നരസത്താൽ വൃദ്ധിയെ പ്രാപിച്ചു്
അന്നരൂപപൃഥിവിയിൽ യാതൊന്നു് ലയിക്കുന്നുവോ
അതാകുന്നു അന്നമയകോശം. അതത്രേ സ്ഥൂലശ
രീരം.)

ചോ:—പ്രാണമയഃ കഃ? (പ്രാണമയകോശം എന്നതു് എന്താകുന്നു?)

ഉ:—പ്രാണാദിപഞ്ചവായവഃ വാഗാദീന്ദ്രിയപഞ്ചകം
ച പ്രാണമയഃ || (പ്രാണാദി അഞ്ചു വായുക്കളും വാ
ഗാദി അഞ്ചു കർമ്മേന്ദ്രിയങ്ങളും പ്രാണമയകോശമാ
കുന്നു.)

ചോ:—മനോമയഃ കഃ? (മനോമയകോശം എന്നതു് എന്താകുന്നു?)

ഉ:—മനശ്ച ജ്ഞാനേന്ദ്രിയപഞ്ചകം ച മിലിത്വാ യോ
ഭവതി സ മനോമയഃ കോശഃ || (മനസ്സും, ജ്ഞാനേ
ന്ദ്രിയം അഞ്ചും കൂടിച്ചേർന്നു് യാതൊന്നോ അതത്രേ
മനോമയകോശം)

ചോ:—വിജ്ഞാനമയഃ കഃ? (വിജ്ഞാനമയകോശം
എന്നതു് എന്താകുന്നു?)

ഉ:—ബുദ്ധിർജ്ഞാനേന്ദ്രിയപഞ്ചകം ച മിലിത്വാ യോ
ഭവതി സ വിജ്ഞാനമയ കോശ || (ബുദ്ധിയും,

ജ്ഞാനേന്ദ്രിയം അഞ്ചുംകൂടി ചേർന്നതു് യാതൊന്നോ അതാകുന്നു വിജ്ഞാനമയകോശം.)

ചോ:—ആനന്ദമയഃ കഃ? (ആനന്ദമയകോശം എന്നതു് എന്താകുന്നു?)

ഉ:—ഏവമേവ കാരണശരീര ഭൂതാവിദ്യാസ്ഥമലിനസത്വം പ്രിയാദിവൃത്തിസഹിതം സത് ആനന്ദമയഃ കോശഃ || (ഇപ്രകാരംതന്നെ കാരണശരീരസ്വരൂപമായ അവിദ്യയിലുള്ള മലിനസത്വം പ്രിയാദിവൃത്തികളോടുകൂടിയതത്രെ ആനന്ദമയകോശം.)

ഏതൽ കോശപഞ്ചകം; മദീയം ശരീരം മദീയാഃ പ്രാണാഃ മദീയം മനശ്ച മദീയാ ബുദ്ധിർമ്മദീയം ജ്ഞാനമിതി സ്വേനൈവ ജ്ഞായതേ; തദ്യഥാ മദീയത്വേന ജ്ഞാതം കടകകുണ്ഡലഗൃഹാദികം സ്വസ്മാദ്ഭിന്നം തഥാ പഞ്ചകോശാദികം മദീയത്വേന ജ്ഞാതം ആത്മാ ന ഭവതി|| (ഈ പഞ്ചകോശങ്ങൾ എന്റെ ശരീരം, എന്റെ പ്രാണൻ, എന്റെ മനസ്സ്, എന്റെ ബുദ്ധി, എന്റെ ജ്ഞാനം എന്നു് തന്നാൽ അറിയപ്പെടുന്നു. ഏപ്രകാരം എന്റേതെന്ന പ്രകാരത്തിൽ അറിയപ്പെട്ട കടകം, കുണ്ഡലം, വീടു മുതലായവ അറിയുന്നവനായ തന്നിൽനിന്നു് അന്യമായിരിക്കുന്നുവോ, അതിൻവണ്ണം പഞ്ചകോശം മുതലായവയും എന്റേതെന്നുള്ള രീതിയിൽ അറിയപ്പെടുന്നതാകകൊണ്ടു് അവ ആത്മാവാകുന്നതല്ല.)

ചോ:—ആത്മാ തർഹി കഃ? (അപ്രകാരമെങ്കിൽ ആത്മാവിന്റെ സ്വരൂപം എന്താകുന്നു?)

ഉ:—സച്ചിദാനന്ദരൂപഃ|| (സച്ചിദാനന്ദ [സത്ത് ചിത്ത്, ആനന്ദം] സ്വരൂപമാകുന്നു.)

ചോ:—സൽ കിം? (സത്ത് എന്നതെന്താകുന്നു?)

ഉ:—കാലത്രയേഽപി തിഷ്ഠതീതി സത്|| (മൂന്നുകാലങ്ങളിലും നില്ക്കുന്നതേതോ അതാണ് സത്ത്.)

ചോ:—ചിൽ കിം? (ചിത്ത് എന്നതെന്താകുന്നു?)

ഉ:—ജ്ഞാനസ്വരൂപഃ|| (ജ്ഞാനസ്വരൂപം ആകുന്നു.)

ചോ:—ആനന്ദഃ കഃ? (ആനന്ദം എന്നതെന്താകുന്നു?)

ഉ:—സുഖസ്വരൂപഃ|| (സുഖസ്വരൂപമാകുന്നു.)

ഏവം സച്ചിദാനന്ദസ്വരൂപം സ്വാത്മാനം വിജാനീയാത്|| (ഇപ്രകാരം സച്ചിദാനന്ദസ്വരൂപനായ ആത്മാവിനെ അറിയേണ്ടതാകുന്നു.)

അഥ ചതുർവിംശതി തത്ത്വോത്പത്തിപ്രകാരം വക്ഷ്യാമഃ| (ഇനി ഇരുപത്തിനാലു തത്ത്വോല്പത്തിയുടെ ക്രമത്തെ പറവാൻ തുടങ്ങുന്നു.)

ബ്രഹ്മാശ്രയാ സത്ത്വരജസ്തമോഗുണാത്മികാ മായാ അസ്തി| തത ആകാശഃ സംഭൂതഃ| ആകാശാദ്വായുഃ, വായോസ്തേജഃ, തേജസ ആപഃ, അദ്ഭ്യഃ പൃഥിവീ ഏതേഷാം പഞ്ചതത്ത്വാനാം മദ്ധ്യേ. ആകാശസ്യ സാത്ത്വികാംശാച്ഛ്രോത്രേന്ദ്രിയം സംഭൂതം| വായോഃ സാത്ത്വികാംശാത് ത്വഗിന്ദ്രിയം സംഭൂതം| അഗ്നേഃ സാത്ത്വികാംശാച്ചക്ഷുരിന്ദ്രിയം സംഭൂതം| ജലസ്യ സാത്ത്വികാംശാദ്രസനേന്ദ്രിയം സംഭൂതം, പൃഥിവ്യാഃ സാത്ത്വികാംശാദ്ഘ്രാണേന്ദ്രിയം സംഭൂതം| ഏതേഷാം പഞ്ചതത്ത്വാനാം സമഷ്ടിസാത്ത്വികാംശാന്മനോബുദ്ധ്യഹങ്കാരചിത്താന്തഃകരണാനി സംഭൂതാനി| സങ്കല്പവികല്പാത്മകം മനഃ| നിശ്ചയാത്മികാ ബുദ്ധിഃ| അഹം കർത്താ അഹങ്കാരഃ| ചിന്തനകർത്തൃ ചിത്തം! മനസോ ദേവതാ ചന്ദ്രമാഃ ബുദ്ധേർബ്രഹ്മാ| അഹങ്കാരസ്യ രുദ്രഃ| ചിത്തസ്യ വാസുദേവഃ|| (ബ്രഹ്മത്തെ ആശ്രയിച്ചിട്ട്

സത്വരജസ്തമോഗുണസ്വരൂപമായിട്ടുള്ള മായ വർത്തിക്കുന്നു. അതിൽനിന്നും ആകാശവും. ആകാശത്തിൽനിന്നു വായുവും, വായുവിൽനിന്നു തേജസ്സും, തേജസ്സിൽനിന്നു അപ്പും അപ്പിൽനിന്നു പൃഥിവിയും ഉണ്ടായി. ഈ അഞ്ചു തത്വങ്ങൾക്കുള്ളിൽ ആകാശത്തിന്റെ സാത്വികാംശത്തിൽനിന്നു ശ്രോത്രേന്ദ്രിയം ഉണ്ടായി. വായുവിന്റെ സാത്വികാംശത്തിൽനിന്നു ത്വഗിന്ദ്രിയം ഉണ്ടായി. അഗ്നിയുടെ സാത്വികാംശത്തിൽനിന്നു ചക്ഷുരിന്ദ്രിയം ഉണ്ടായി. ജലത്തിന്റെ സാത്വികാംശത്തിൽനിന്നു രസനേന്ദ്രിയമുണ്ടായി. പൃഥിവിയുടെ സാത്വികാംശത്തിൽനിന്നു ഘ്രാണേന്ദ്രിയമുണ്ടായി. ഈ അഞ്ചു തത്വങ്ങളുടെ സമഷ്ടിസാത്വികാംശത്തിൽനിന്നു മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്ന അന്തഃകരണങ്ങളുണ്ടായി. സങ്കല്പവികല്പസ്വരൂപമായതു മനസ്സ്, നിശ്ചയസ്വരൂപമായതു ബുദ്ധി, ഞാനെന്ന ഭാവത്തിന് ആസ്പദം അഹങ്കാരം. ചിന്തയെ ചെയ്യുന്നതു ചിത്തം. ഇവയിൽ മനസ്സിന്നു ചന്ദ്രനും, ബുദ്ധിക്കു ബ്രഹ്മാവും, അഹങ്കാരത്തിനു രുദ്രനും, ചിത്തത്തിനു വിഷ്ണുവും ദേവതകളാകുന്നു.)

ഏതേഷാം പഞ്ചതത്വാനാം മദ്ധ്യേ, ആകാശസ്യ രാജസാംശാദ്വാഗിന്ദ്രിയം സംഭൂതം! വായോരാജസാംശാത് പാണീന്ദ്രിയം സംഭൂതം! വഹ്നേഃ രാജസാംശാത് പാദേന്ദ്രിയംസംഭൂതം|| ജലസ്യ രാജസാംശാത് ഉപസ്ഥേന്ദ്രിയം സംഭൂതം| പൃഥിവ്യാഃ രാജസാംശാദ് ഗുദേന്ദ്രിയംസംഭൂതം| ഏതേഷാം സമഷ്ടി രാജസാംശാത് പഞ്ചപ്രാണാ സംഭൂതാഃ|| ഏതേഷാം പഞ്ചതത്വാനാം താമസാംശാത് പഞ്ചീകൃതപഞ്ചതത്വാനി ഭവന്തി|| (ഈ അഞ്ചു തത്വങ്ങൾക്കുള്ളിൽ ആകാശത്തിന്റെ രാജസാംശത്തിൽനിന്നു വാഗിന്ദ്രിയവും, വായുവിന്റെ രാജസാംശത്തിൽനിന്നു

പാണീന്ദ്രിയവും, അഗ്നിയുടെ രാജസാംശത്തിൽനിന്നു പാദേന്ദ്രിയവും, ജലത്തിന്റെ രാജസാംശത്തിൽനിന്നു ഉപസ്ഥേന്ദ്രിയവും, പൃഥിവിയുടെ രാജസാംശത്തിൽനിന്നു ഗുദേന്ദ്രിയവും ഉണ്ടായി. ഇവയുടെ സമഷ്ടിരാജസാംശത്തിൽനിന്നു പഞ്ചപ്രാണൻ ഉണ്ടായി. ഈ അഞ്ചു ഭൂതങ്ങളുടെയും താമസാംശത്തിൽനിന്നു പഞ്ചീകൃതപഞ്ചഭൂതങ്ങൾ ഉണ്ടാകുന്നു.)

ചോ:—പഞ്ചീകരണം കഥം? (പഞ്ചീകരണം എപ്രകാരമാകുന്നു?)

ഉ:—ഏതേഷാം പഞ്ചമഹാഭൂതാനാം താമസാംശസ്വരൂപമേകമേകം ഭൂതം ദ്വിധാ വിഭജ്യ ഏകമേകമർദ്ധം പൃഥക് തൂഷ്ണീം വ്യവസ്ഥാപ്യ അപരമപരമർദ്ധം ചതുർദ്ധം വിഭജ്യ സ്വാർദ്ധമന്യേഷ്വർദ്ധേഷു സ്വഭാഗം ചതുഷ്ടയം സംയോജനീയം, തദാ പഞ്ചീകരണം ഭവതി|| ഏതേഭ്യഃ പഞ്ചീകൃതപഞ്ചമഹാഭൂതേഭ്യഃ സ്ഥൂലശരീരം ഭവതി; ഏവം പിണ്ഡബ്രഹ്മാണ്ഡയോരൈക്യം സംഭൂതം| (ഈ പഞ്ചമഹാഭൂതങ്ങളുടെ താമസാംശ സ്വരൂപമായ ഓരോ ഭൂതത്തെയും രണ്ടായി ഭാഗിച്ച് അവയുടെ ഓരോ പാതിയെ വേറെ യഥാസ്ഥിതിയിൽ വച്ച്, മറ്റെ ഓരോ പാതിയെയും നന്നാലാക്കി ഭാഗിച്ച് തന്റെ പാതികൾക്ക് അന്യമായ പാതികളിൽ തന്റെ ഭാഗങ്ങൾ നാലിനെയും ചേർത്തുകൊള്ളേണ്ടതാകുന്നു. അപ്പോൾ പഞ്ചീകരണം ഭവിക്കുന്നു. ഈ പഞ്ചീകൃതപഞ്ചമഹാഭൂതങ്ങളിൽനിന്നും സ്ഥൂലം ഉണ്ടാകുന്നു. ഇപ്രകാരം പിണ്ഡബ്രഹ്മാണ്ഡങ്ങൾക്ക് ഐക്യമുണ്ടായി.)

ചോ:—ജീവഃ കഃ? കശ്ചേശ്വരഃ? (ജീവൻ എന്നതെന്ത്?
ഈശ്വരൻ എന്നതെന്ത്?)

ഉ:—സ്ഥൂലശരീരാഭിമാനീ ജീവനാമകം ബ്രഹ്മ പ്രതി
ബിംബം ഭവതി|| സ ഏവ ജീവഃ പ്രകൃത്യാ സ്വസ്മാത്
ഈശ്വരം ഭിന്നത്വേന ജാനാതി|| അവിദ്യോപാധിഃ
സൻ ആത്മാ, ജീവ ഇത്യുച്യതേ|| മായോപാധിഃ
സൻ ഈശ്വര ഇത്യുച്യതേ|| ഏവം ഉപാധിഭേദാജ്ജീ
വേശ്വരഭേദദൃഷ്ടിര്യാവത് തിഷ്ഠതി താവജ്ജന്മമ
രണാദിരൂപസംസാരോ ന നിവർത്തതേ|| തസ്മാൽ കാ
രണാന്നജീവേശ്വരയോർ ഭേദബുദ്ധിഃ സ്വീകാര്യാ.
(സ്ഥൂലശരീരാഭിമാനിയായ, ജീവൻ ബ്രഹ്മത്തി
ന്റെ പ്രതിബിംബമാകുന്നു. ആ ജീവൻ സ്വഭാവേന
ഈശ്വരനെ തനിക്കന്യമായി അറിയുന്നു. അവിദ്യോ
പാധികനായ ആത്മാവാണ് ജീവൻ. മായോപാ
ധിയോട്കൂടിയ ആത്മാവ് ഈശ്വരനെന്നു പറയ
പ്പെടുന്നു. ഇപ്രകാരം ഉപാധിഭേദത്താൽ ജീവേശ്വര
ഭേദദൃഷ്ടി എത്രകാലം ഇരിക്കുന്നുവോ അത്രയുംകാലം
ജനനമരണാദി സ്വരൂപമായ സംസാരം നിവർത്തി
ക്കുന്നതല്ല. അതുകൊണ്ട് ജീവേശ്വരഭേദബുദ്ധി [ജീ
വൻ വേറെ, ഈശ്വരൻ വേറെ എന്നുള്ള ജ്ഞാനം]
സ്വീകരിക്കത്തക്കതല്ല.)

നനു സാഹങ്കാരസ്യ കിഞ്ചിജ്ഞസ്യ ജീവസ്യ നിര
ഹങ്കാരസ്യ സർവജ്ഞസ്യേശ്വരസ്യ ച തത്ത്വമസീതി
മഹാവാക്യാത് കഥമഭേദബുദ്ധിഃ സ്യാത്, ഉഭയോർവ്വി
രുദ്ധധർമ്മാക്രാന്തത്വാത്; ഇതി ചേൽ; ന; സ്ഥൂലസൂ
ക്ഷ്മശരീരാഭിമാനീ ത്വംപദവാച്യാർത്ഥഃ; ഉപാധിവിനിർ
മുക്തം സമാധിദശസമ്പന്നം ശുദ്ധം ചൈതന്യം ത്വം

പദലക്ഷ്യാർത്ഥഃ॥ ഏവം സർവ്വജ്ഞത്വാദിവിശിഷ്ട ഈശ്വരഃ തത്പദവാച്യാർത്ഥഃ॥ ഉപാധിശൂന്യം ശുദ്ധ ചൈതന്യം തത്പദലക്ഷ്യാർത്ഥഃ॥ ഏവം ച ജീവേശ്വരയോഃ ചൈതന്യരൂപേണാഭേദേ ബാധകാഭാവഃ॥ (ഇരിക്കട്ടെ: അങ്ങിനെയായാൽ അഹങ്കാരത്തോടുകൂടിയ കിഞ്ചിജ്ഞനായ ജീവനും, അഹങ്കാരരഹിതനും, സർവ്വജ്ഞനുമായ ഈശ്വരനും, വിരുദ്ധധർമ്മം കൊണ്ടതിനാൽ തത്ത്വമസി എന്ന മഹാവാക്യത്താൽ എങ്ങിനെയാണ് അഭേദജ്ഞാനമുണ്ടാവാൻ പോകുന്നതു്? എന്നാണെങ്കിൽ അപ്രകാരമല്ല. സ്ഥൂലസൂക്ഷ്മശരീരാഭിമാനിത്വം പദവാച്യാർത്ഥവും; ഉപാധിയിൽനിന്നു വേർപെട്ടതും, സമാധിദശയെ പ്രാപിച്ചതുമായ ശുദ്ധചൈതന്യം ത്വംപദലക്ഷ്യാർത്ഥവുമാകുന്നു. ഇപ്രകാരം സർവ്വജ്ഞത്വം മുതലായവയോടുകൂടിയ ഈശ്വരൻ, തൽപദവാച്യാർത്ഥവും, ഉപാധിരഹിതശുദ്ധചൈതന്യം തൽപദലക്ഷ്യാർത്ഥവും ആകുന്നു. ഇങ്ങനെ ജീവേശ്വരന്മാർക്ക് ചൈതന്യരൂപമായി അഭേദം പറയുന്നതിന്നു ബാധകമില്ല.)

ഏവം ച വേദാന്തവാക്യൈഃ സദ്ഗുരൂപദേശേന ച സർവ്വേഷ്വപി ഭൂതേഷു യേഷാം ബ്രഹ്മബുദ്ധിരുല്പന്നാ തേ ജീവന്മുക്താ ഇത്യർത്ഥഃ॥ (ഇപ്രകാരം വേദാന്തവാക്യങ്ങളാലും, സദ്ഗുരൂപദേശംകൊണ്ടും എല്ലാ ഭൂതങ്ങളിലും ഏവർക്ക് ബ്രഹ്മബുദ്ധി [അഖണ്ഡസച്ചിദാനന്ദബ്രഹ്മചൈതന്യംതന്നെ സർവ്വവുമെന്നു നിശ്ചയം] ഉണ്ടാകുന്നുവോ അവർതന്നെ ജീവന്മുക്തന്മാരെന്നു താല്പര്യം.)

ചോ:—നനു ജീവന്മുക്തഃ കഃ? (ജീവന്മുക്തനെന്നതു് ആരാകുന്നു?)

ഉ:—യദാ ദേഹോ ഽഹം പുരുഷോ ഽഹം ബ്രാഹ്മണോ ഽഹം ശൂദ്രോ ഽഹമസ്മീതി ദൃഢനിശ്ചയസ്തഥാ നാഹം ബ്രാഹ്മണഃ, ന ശൂദ്രഃ, ന പുരുഷഃ, കിന്തു അസംഗഃ സച്ചിദാനന്ദസ്വരൂപഃ പ്രകാശരൂപഃ സർവ്വാന്തര്യാമീ ചിദാകാശരൂപോ ഽസ്മീതി ദൃഢനിശ്ചയരൂപോ ഽപരോക്ഷജ്ഞാനവാൻ ജീവന്മുക്തഃ; ബ്രഹ്മൈവാഹമസ്മീത്യപരോക്ഷജ്ഞാനേന നിഖിലകർമ്മബന്ധനിർമ്മുക്തഃ സ്യാത് ॥ (ദേഹം ഞാൻ, പുരുഷൻ ഞാൻ, ബ്രാഹ്മണൻ ഞാൻ, ശൂദ്രൻ ഞാൻ, എന്നുള്ള ദൃഢനിശ്ചയത്തെപ്പോലെ, ഞാൻ ബ്രാഹ്മണനല്ല; ഞാൻ ശൂദ്രൻ അല്ല; ഞാൻ പുരുഷൻ അല്ല; ഞാൻ അസംഗ സച്ചിദാനന്ദ സ്വപ്രകാശ സർവ്വാന്തര്യാമിയായ ചിദാകാശസ്വരൂപൻ ആകുന്നു. എന്നീ ദൃഢനിശ്ചയാകാരമായ അപരോക്ഷജ്ഞാനത്തോടുകൂടിയവനും, ബ്രഹ്മം തന്നെ ഞാനെന്നുള്ള അപരോക്ഷജ്ഞാനത്താൽ സകല കർമ്മബന്ധങ്ങളിൽനിന്നും വേർപെട്ടവനുമായവൻ ജീവന്മുക്തനെന്ന് പറയപ്പെടുന്നു.)

ചോ:— കർമ്മാണി കതിവിധാനി സന്തി? (കർമ്മങ്ങൾ എത്ര വിധമാകുന്നു?)

ഉ:— ആഗാമിസഞ്ചിതപ്രാരബ്ധഭേദേന ത്രിവിധാനി സന്തി ॥ (ആഗാമി, സഞ്ചിതം, പ്രാരബ്ധം എന്ന് മൂന്നുവിധങ്ങൾ ആകുന്നു.)

ചോ:— ആഗാമി കർമ്മ കിം? (ആഗാമിയെന്നുള്ള എന്താകുന്നു?)

ഉ:—ജ്ഞാനോത്പത്യനന്തരം ജ്ഞാനിദേഹകൃതം പുണ്യപാപരൂപം കർമ്മയദസ്തി തദാഗാമീത്യഭിധീയതേ|| (ജ്ഞാനത്തിന്റെ ഉത്പത്തിക്കശേഷം ജ്ഞാനിയുടെ വർത്തമാനദേഹത്താൽ ചെയ്യപ്പെടുന്ന പുണ്യപാപമായ കർമ്മം യാതൊന്നോ അതത്രേ ആഗാമി എന്നു പറയപ്പെടുന്നതു്.)

ചോ:—സഞ്ചിതകർമ്മ കിം? (സഞ്ചിതകർമ്മമെന്നതെന്താകുന്നു?)

ഉ:—അനന്തകോടി ജന്മനാം ബീജഭൂതം സത് യത് കർമ്മജാതം തിഷ്ഠതി തത്സഞ്ചിതം ജ്ഞേയം|| (അനന്തകോടി ജന്മങ്ങൾക്കു കാരണരൂപമായി മുമ്പു് ആർജ്ജിക്കപ്പെട്ടിട്ടുള്ള കർമ്മസമൂഹം യാതൊന്നോ അതു സഞ്ചിതമെന്നു് അറിയപ്പെടണം.)

ചോ:—പ്രാരബ്ധകർമ്മകിം? (പ്രാരബ്ധകർമ്മമെന്നതു് എന്താകുന്നു?)

ഉ:—ഇദം ശരീരമുത്പാദ്യ ഇഹലോകേ ഏവം സുഖദുഃഖാദിപ്രദം യത് കർമ്മ തത് പ്രാരബ്ധം|| (ഈ ശരീരത്തെ ഉണ്ടാക്കി ഈ ലോകത്തിൽ ഇപ്രകാരം സുഖദുഃഖാദികളെ തരുന്ന കർമ്മം യാതൊന്നോ അതു പ്രാരബ്ധമാകുന്നു.)

ചോ:—പ്രാരബ്ധം കർമ്മ കേന നഷ്ടം ഭവതി? (പ്രാരബ്ധകർമ്മം എങ്ങിനെ നശിക്കുന്നു?)

ഉ:—ഭോഗേന നഷ്ടം ഭവതി "പ്രാരബ്ധ കർമ്മണാം ഭോഗാദേവക്ഷയഃ" ഇതി ("പ്രാരബ്ധ കർമ്മങ്ങൾക്കു നാശം ഭോഗംകൊണ്ടേ ഉണ്ടാകുന്നുള്ളു" എന്നതിനാൽ പ്രാരബ്ധകർമ്മം ഭോഗത്താൽ നഷ്ടമാകുന്നു.)

ചോ:—തഹ്ഹിസഞ്ചിതം കർമ്മ കേന നശ്യതി? (അപ്രകാരമായാൽ സഞ്ചിതകർമ്മം ഏതൊന്നിനാൽ നശിക്കുന്നു?)

ഉ:—സഞ്ചിതം കർമ്മ ബ്രഹ്മൈവാഹമിതി നിശ്ചയാത്മകജ്ഞാനേന നശ്യതി|| (സഞ്ചിത കർമ്മം ബ്രഹ്മം തന്നെ ഞാനെന്നുള്ള നിശ്ചയസ്വരൂപമായ ജ്ഞാനത്താൽ നശിക്കും.)

ചോ:—ആഗാമി കർമ്മ കേന നശ്യതി? (ആഗാമി കർമ്മം ഏതൊന്നിനാൽ നശിക്കും?)

ഉ:—ആഗാമി കർമ്മാപി ജ്ഞാനേന നശ്യതി| കിം ച ആഗാമി കർമ്മണാം നളിനീദളഗതജലവൽ ജ്ഞാനിനാം സംബന്ധോ നാസ്തി|| (ആഗാമികർമ്മവും ജ്ഞാനത്താൽ നശിക്കും. മാത്രമല്ല, താമരയിലയിലുള്ള വെള്ളംപോലെ ആഗാമികർമ്മത്തിന്നും ജ്ഞാനിക്കും സംബന്ധമില്ല.)

ചോ:—തഹ്ഹിജ്ഞാനിനാം പുണ്യപാപയോഃ *കാ ഗതിഃ? (അങ്ങിനെയായാൽ അവരാൽ ചെയ്യപ്പെടുന്ന പുണ്യപാപങ്ങൾക്കുള്ള ഗതി എന്താകുന്നു?)

ഉ:—യേ ജ്ഞാനിനം സ്തുവന്തി ഭജന്തി അർച്ചയന്തി താൻ പ്രതി ജ്ഞാനികൃതം ആഗാമിപുണ്യം ഗച്ഛതി|| യേ ജ്ഞാനിനം നിന്ദന്തി ദ്വിഷന്തി, ദുഃഖപ്രദാനം കുർവ്വന്തി, താൻ പ്രതിജ്ഞാനികൃതം സർവ്വം ആഗാമി ക്രിയമാണം യദവാച്യം കർമ്മ പാപാത്മകം തദ്ഗച്ഛതി|| (ജ്ഞാനിയെ ഏവർ സ്തുതിച്ച് പൂജിച്ച് അർച്ചിക്കുന്നുവോ അവരെ ജ്ഞാനിചെയ്യ ആഗാമി പുണ്യവും, ജ്ഞാനിയെ ഏവർ നിന്ദിച്ച്, ദ്വേഷിച്ച് ദുഃഖത്തെ കൊടുക്കുന്നുവോ അവരെ, ജ്ഞാനിചെയ്യ സകല ആഗാമി പാപവും പ്രാപിക്കുന്നു.)

തഥാ ചാത്മാവിൽ സംസാരം തീർത്വാ ബ്രഹ്മാന ന്ദം ഇഹൈവ പ്രാപ്നോതി|| തരതി ശോകമാത്മാവിദിതി ശ്രുതേ:|| "തനും ത്യജതു വാ കാശ്യാം ശ്വപചസ്യ ഗൃഹേ ऽ ഥവാ|| ജ്ഞാനസംപ്രാപ്തിസമയേ മുക്തോ ऽ സൗ വിഗ താശയഃ" ഇതി സ്മൃതേശ്ച|| (ഇപ്രകാരം 'ആത്മാവിനെ യറിഞ്ഞവൻ [ആത്മജ്ഞാനിയായവൻ] ദുഃഖത്തെ കടക്കു ന്നു" എന്ന ശ്രുതിയാലും, "കാശിയിലോ അഥവാ ചണ്ഡാ ളൻെറ കുടിലിലോ ശരീരത്തെ വിട്ടുകൊള്ളട്ടെ ബന്ധമററ ഇവൻ [ജ്ഞാനി] ജ്ഞാനം സിദ്ധിച്ച കാലത്തിൽത്ത ന്നെ മുക്തനായി ഭവിക്കുന്നുവെന്ന സ്മൃതിയാലും, ജ്ഞാ നി സംസാരത്തെ കടന്നു് ഇഹലോകത്തിൽത്തന്നെ ബ്ര ഹ്മാനന്ദത്തെ പ്രാപിക്കുന്നു.)

ഇതി തത്ത്വബോധപ്രകരണം

സമാപ്തം

ശുഭം ഭവതു.

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഈശാവാസ്യോപനിഷത്ത് | — | 5-00 |
| കേനോപനിഷത്ത് | — | 15-00 |
| കാഠകോപനിഷത്ത് | — | 30-00 |
| പ്രശ്നോപനിഷത്ത് | — | 25-00 |
| മുണ്ഡകോപനിഷത്ത് | — | 20-00 |
| മാണ്ഡൂക്യോപനിഷത്ത് | — | 35-00 |
| തൈത്തിരീയോപനിഷത്ത് | — | 30-00 |
| ഐതരേയോപനിഷത്ത് | — | 12-00 |
| ഭഗവദ്ഗീത | — | 5-00 |
| തത്ത്വബോധം | — | 8-00 |
| ഞാനാര്? | — | 10-00 |
| വിഗ്രഹാരാധന | — | 10-00 |
| ശ്യാമളാദണ്ഡകം | — | 6-00 |
| പ്രസ്ഥാനഭേദം | — | 2-00 |
| അഷ്ടാവക്രഗീതാ | — | 6-00 |
| ദത്താത്രേയാവധൂതഗീത | — | 4-00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | — | 5-00 |
| ശിവസഹസ്രനാമം | — | 5-00 |
| How To Be Happy (?) | — | 2-00 |
| അദ്ധ്യാത്മ രാമായണം | — | 35-00 |
| ശ്രീമദ് ഭഗവദ്ഗീത (ശാങ്കരഭാഷ്യസഹിതം) | — | 140-00 |
| ദേവീസ്തോത്രരത്നത്രയം | — | 15-00 |
| വിഷ്ണുസഹസ്രനാമം | — | 8-00 |
| നിത്യകർമ്മചന്ദ്രിക | — | 10-00 |
| ശിവമഹിമ്നഃ സ്തോത്രം | — | 8-00 |
| ശ്രീഹരിഹരപുത്ര സഹസ്രനാമസ്തോത്രം | — | 7-00 |